# അൽഖസീദ

ഹദ്റത് റസൂൽ തിരുമേനി(സ)യെ
പ്രകീർത്തിച്ചുക്കൊണ്ട് രചിച്ചത്.

صلى الله عليه وسلم
مُحَمَّدٌ

ഹദ്റത്ത് മിർസാ ഗുലാം അഹ്മദ്(അ)

# AL QASEEDAH

(Arabic Text with Malayalam Translation)

by

Hadhrat Mirza Ghulam Ahmad[as]

**AL-QASEEDAH**
Arabic Poem with Malayalam Translation

Author:
**HADRAT MIRZA GHULAM AHMED**[(a)]
Promissed Mahdi & Massih

Translation:
**N. KUNHI AHMAD** Payangadi

Type setting:
**T. JAMSHAD** Mukkam

3rd Edition: 2017

Printed at: Orenge Offset Press Calicut

Copies: 2000

Publisher:
**ISLAM INTERNATIONAL PUBLICATIONS,Fort Road,Kannur**

Price: Rs 20/-

# اَلْقَصِیْدَۃُ

## فی مدح خاتم النّبیّین ﷺ

حضرت مرزاغلام احمد قادیانی

مسیح موعود و مہدی معہود علیہ السلام

هٰذه القصيـــــــدة انيقة رشيقة مملوة من اللطائِف الادبيّة والفرائد العربيّة فى مدح سيّدى و سيّدالثقلين خاتم النّبيّين محـــــمدٍ الّذى وصفه الله فى الكتاب المبين۔ اللّهمّ صلّ وسلّـــــــم عليه الٰى يوم الدّين۔ وليست هٰذه من قريحتى الجامدة وفطنتى الخامدة۔ وماكانت رويّتى النّاضبة ضليع هٰذا المضمارو منبع تلك الاسرار۔ بل كلّما قلتُ فهو من ربّى الّذى هو قرينى ومؤيدى، الّذى هو معى فى كلّى حينى، الّذى يطعـــــمنى ويسقينى، واذا ضللت فهو يهدينى، واذا مرضـــــت فهو يشـــفينى۔ ما كسبت شيئًا من ملح الادب ونوادره۔ ولٰكن جعلنى اللّٰه غالبًا علٰى قادره۔ وهٰذه اٰية من ربّى لقوم يعلـمون۔ وانّى اظهرتها وبيّنتها لعلٰى اجزى جزاء الشاكـــــرين ولاالـــحق بالّـــذين لا يشكـــــــــــرون۔

അറബി ഭാഷാസാഹിത്യത്തിലെ അനർഘരത്നങ്ങളാൽ കോർത്തിണക്കപ്പെട്ട ഉൽകൃഷ്ടവും മനോഹരവുമായ ഈ ഖസീദ എന്റെ യജമാനനും ഇരുലോകനേതാവും വിശുദ്ധഖുർ ആനിൽ അല്ലാഹു ഖാത്തമുന്നബിയ്യീൻ എന്ന് വിശേഷിപ്പിച്ച മഹാത്മാവുമായ ഹദ്റത്ത് മുഹമ്മദ് നബി(സ) തിരുമേനിയെ പ്രകീർത്തിച്ചുകൊണ്ടുള്ളതാണ്. അല്ലാഹുവേ, പ്രതിഫലം നൽകപ്പെടുന്ന നാളുവരെയും ആ പുണ്യാത്മാവിന്റെമേൽ നിന്റെ കാരുണ്യങ്ങളും അനുഗ്രഹങ്ങളും വർഷിച്ചുകൊണ്ടിരിക്കേണമേ! എന്റെ ശുഷ്ക്കമായ ബുദ്ധിശക്തിയുടേയും വിജ്ഞാനവൈഭവങ്ങളുടെയും പ്രകടനമല്ല ഈ സ്തുതിഗീതം. അഗാധമായ ചിന്താശക്തിയുടെയും സഹജമായ ജ്ഞാനത്തിന്റെയും സൃഷ്ടിയുമല്ല ഇത്. ഞാൻ ഇത്തരം വേദികളിൽ വിഹരിക്കുന്നആളോ, ആ രഹസ്യങ്ങളുടെ ഉറവിടമോ അല്ല. എന്നാൽ, എന്റെ സഹായകനും എന്നെ ശക്തിപ്പെടുത്തികൊണ്ടിരിക്കുന്നവനും എപ്പോഴും എന്റെ കൂടെയുള്ളവനും എനിക്ക് ഭക്ഷണപാനീയങ്ങൾ നൽകുന്നവനും ഇടർച്ച സംഭവിക്കുമ്പോൾ എനിക്ക് മാർഗദർശനം നൽകുന്നവനും ഞാൻ രോഗഗ്രസ്തനായാൽ എനിക്ക് രോഗശമനം നൽകുന്നവനുമായ എന്റെ നാഥനിൽനിന്ന് ലഭ്യമായതാണ് എന്റെ ഈ കീർത്തനകാവ്യം. ഉന്നതഭാഷാ സാഹിത്യത്തിലെ പുതുമയേറിയ വാക്യങ്ങളും അത്ഭുതകരമായ പദപ്രയോഗങ്ങളും എന്റെ ശ്രമം കൊണ്ട് സ്വായത്തമായതല്ല. എന്നാൽ അതു പ്രാപ്യമാക്കുന്നതിൽ അല്ലാഹു എന്നെ വിജയിപ്പിച്ചു എന്ന് മാത്രം. അറിവുള്ള ആളുകളെ സംബന്ധിച്ചിടത്തോളം എന്റെ നാഥനിൽനിന്നുള്ള ഒരു ദൃഷ്ടാന്തം കൂടിയാണിത്. ദൈവത്തോടു നന്ദിയുള്ളവർക്ക് നൽകപ്പെടുന്ന പ്രതിഫലം എനിക്കും ലഭ്യമാറാക്കുന്നതിന് വേണ്ടിയും കൃതഘ്നരുമായി എനിക്ക് ഒരു ബന്ധവുമില്ലാതിരിക്കുന്നതിനു വേണ്ടിയുമാണ് ഞാൻ ഈ കാര്യം ഇവിടെ തുറന്നു പ്രഖ്യാപിക്കുന്നത്.

**1**

يَـا عَيْـنَ فَيْـضِ اللّٰـهِ وَ الْعِـرْفَـانِ
يَسْعٰـى اِلَيْكَ الْخَلْقُ كَالظَّمْـاٰنِ

**യാ ഐന ഫൈളില്ലാഹി വൽ ഇർഫാനി**
**യസ്ആ ഇലൈക്കൽ ഖൽക്കു കള്ളം ആനീ**

അല്ലാഹുവിന്റെ അനുഗ്രഹത്തിന്റെയും ജ്ഞാനത്തിന്റെയും ഉറവിടമായിട്ടുള്ള മഹാത്മാവേ, ലോകർ ദാഹപരവശരെപ്പോലെ അങ്ങയുടെ സന്നിധാനത്തിലേക്ക് കുതിച്ചുകൊണ്ടിരിക്കുകയാണ്.

**2**

يَـا بَحْـرَ فَضْـلِ الْمُنْعِـمِ الْمَنَّانِ
تَهْـوِىْ اِلَيْكَ الزُّمَـرُ بِالْكِيْزَانِ

**യാ ബഹ്റ ഫള്ലിൽ മുൻഇമിൻ മന്നാനി**
**തഹ്വീ ഇലൈക്കസ്സുമറു ബിൽകീസാനീ**

അത്യുദാരനും അനുഗ്രഹദാതാവുമായ അല്ലാഹുവിന്റെ കാരുണ്യ സാഗരമേ, കരങ്ങളിൽ ചഷകങ്ങളുമായി അവിടുത്തെ സമക്ഷത്തിങ്കലേക്ക് ജനക്കൂട്ടം ഓടിയടുക്കുകയാണ്.

**3**

يَـا شَمْسَ مُلْكِ الْحُسْنِ وَ الْاِحْسَانِ
نَـوَّرْتَ وَجْـهَ الْبَـرِّ وَ الْعُمْـرَانِ

**യാശംസ മുൽകിൽ ഹുസ്നി വൽഇഹ്സാനീ**
**നവ്വർത്ത വജ്ഹൽ ബർറി വൽഉംറാനി**

സൗന്ദര്യത്തിന്റെയും സുകൃതത്തിന്റെയും അധീശാധികാരത്തിന്റെയും തേജോഗോളമേ, ജനനിബിഡവും ജനശൂന്യവുമായ ഭൂമുഖത്തെ അങ്ങ് തേജോമയമാക്കിയിരിക്കുന്നു.

**4**

قَوْمٌ رَأَوْكَ وَ اُمَّةٌ قَدْ اُخْبِرَتْ
مِنْ ذٰلِكَ الْبَدْرِ الَّذِىْ اَصْبَانِىْ

**ഖൗമുൻ റഔക്ക വഉമ്മത്തുൻ ഖദ് ഉഖ്ബിറത്ത്**
**മിൻ ദാലിക്കൽ ബദ്‌രില്ലദീ അസ്ബാനീ**

ഒരു സമൂഹം അങ്ങയെ കണ്ടറിഞ്ഞു. എന്നെ ആകർഷിച്ച ആ പൂർണ്ണചന്ദ്രനെക്കുറിച്ച് മറ്റൊരു സമുദായത്തിന് വിവരം നല്കപ്പെടുകയും ചെയ്തു.

**5**

يَبْكُوْنَ مِنْ ذِكْرِ الْجَمَالِ صَبَابَةً
وَ تَاَلُّمًا مِّنْ لَّوْعَةِ الْهِجْرَانِ

**യബ്കൂന മിൻദികിരിൽ ജമാലി സബാബത്തൻ**
**വത്തഅല്ലുമൻ മിൻ ലൗഅത്തിൽ ഹിജ്റാനീ**

അങ്ങയുടെ സൗന്ദര്യം ഓർത്തോർത്ത് പ്രേമവായ്പ് നിമിത്തവും വിരഹവേദന കൊണ്ടുണ്ടായ ദു:ഖഭാരത്താലും അവർ കണ്ണീരൊഴുക്കിക്കൊണ്ടിരിക്കുന്നു.

**6**

وَأَرَى الْقُلُوْبَ لَدَى الْحَنَاجِرِ كُرْبَةً
وَأَرَى الْغُرُوْبَ تُسِيْلُهَا الْعَيْنَانِ

**വഅറൽ ഖുലൂബ ലദൽ ഹനാജിരി കുർബത്തൻ**
**വഅറൽ ഗുറൂബ തുസീലുഹൽ ഐനാനീ**

അസ്വസ്ഥചിത്തരായതുകൊണ്ട് കണ്ഠനാളത്തിലെത്തിയിരിക്കുന്ന ഹൃദയങ്ങളും കണ്ണുകൾ ഒഴുക്കിക്കൊണ്ടിരിക്കുന്ന അശ്രുകണങ്ങളുമാണ് ഞാൻ കാണുന്നത്.

7

يَا مَنْ غَدَا فِيْ نُوْرِهٖ وَضِيَائِهٖ
كَالنَّيِّرَيْنِ وَنَوَّرَ الْمَلَوَانِ

**യാമൻ ഗദാഫീ നൂരിഹീ വളിയാഇഹീ**
**കന്നയ്യിറയിനി വ നവ്വറൽ മലവാനീ**

സ്വയം പ്രകാശിച്ചുകൊണ്ട് എല്ലാം പ്രശോഭിതമാക്കിക്കൊണ്ടിരിക്കുകയും സൂര്യചന്ദ്രന്മാരെപ്പോലെ രാപ്പകൽ പ്രഭാപൂരിതമാക്കുകയും ചെയ്ത തേജസ്വരൂപം.

8

يَا بَدْرَنَا يَا اٰيَةَ الرَّحْمٰنِ
أَهْدَى الْهُدَاةِ وَأَشْجَعَ الشُّجْعَانِ

**യാ ബദ്റനാ യാ ആയത്തർറഹ്മാനീ**
**അഹ്ദൽ ഹുദാത്തി വഅശ്ജഅശ്ശുജ്ആനീ**

ഓ ഞങ്ങളുടെ പൂർണ്ണചന്ദ്രനായുള്ളോവേ, കാരുണികനായ അല്ലാഹുവിന്റെ ദൃഷ്ടാന്തമായിട്ടുള്ളവനും മാർഗ്ഗദർശകരിൽവെച്ച് ഏറ്റവും വലിയ മാർഗ്ഗദർശകൻ, ധീരരിൽ ധീരനുമായുള്ളോവേ.

9

اِنِّيْ أَرٰى فِيْ وَجْهِكَ الْمُتَهَلِّلِ
شَأْنًا يَّفُوْقُ شَمَائِلَ الْاِنْسَانِ

**ഇന്നീ അറാഫീ വജ്ഹിക്കൽ മുത്തഹല്ലിലീ**
**ശഅ്നയ്യഫൂഖു ശമാഇലൽ ഇൻസാനീ**

സന്തോഷത്താൽ പ്രകാശപൂർണ്ണമായ അങ്ങയുടെ മുഖത്ത് മനുഷ്യപ്രകൃതിക്ക് അതീതമായ ഒരു മഹത്വം ഞാൻ കാണുന്നു.

**10**

وَقَـدِ اقْتَـفَـاكَ أُولُـو الـنُّهٰى وَبِصِدْقِهِمْ
وَدَعُـوْا تَـذَكُّـرَ مَـعْهَدِ الْاَوْطَـانِ

**വഖദിഖ്തഫാക്ക ഉലുന്നുഹാ വബിസിദ്ഖിഹിം**
**വദഊ തദക്കുറ മഅ്ഹദിൽ ഔത്വാനി**

പ്രതിഭാശാലികൾ അങ്ങയെ അനുധാവനം ചെയ്തിരിക്കുന്നു. അവരുടെ ആത്മാർഥത നിമിത്തം തങ്ങളുടെ സ്വദേശങ്ങളിലെ സ്മാരകങ്ങളെക്കുറിച്ചുള്ള സ്മരണകൾപോലും അവർ കൈവെടിഞ്ഞു.

**11**

قَـدْ اٰثَـرُوْكَ وَفَـارَقُوْا أَحْبَـابَهُـمْ
وَ تَبَـاعَـدُوْا مِـنْ حَـلْـقَةِ الْإِخْـوَانِ

**ഖദ് ആസറൂക വഫാറഖൂ അഹ്ബാബഹും**
**വത്തബാഅദൂ മിൻ ഹൽഖത്തിൽ ഇഖ്വാനി**

മറ്റെല്ലാവരിലുമുപരിയായി അവിടുത്തേക്ക് ശ്രേഷ്ഠത കല്പിച്ചുകൊണ്ട് അങ്ങയെ അവർ സ്വീകരിക്കുകയും തങ്ങളുടെ സുഹൃത്തുക്കളുമായുള്ള ബന്ധം വിച്ഛേദിക്കുകയും സ്വന്തം സഹോദരവൃന്ദത്തിൽനിന്ന് അകലുകയും ചെയ്തു.

**12**

قَـدْ وَدَّعُـوْا أَهْـوَآءَ هُـمْ وَنُـفُـوْسَهُـمْ
وَتَبَـرَّءُوْا مِـنْ كُـلِّ نَشْـبٍ فَـانِ

**ഖദ് വദ്ദഊ അഹ്വാഅഹും വനുഫൂസഹും**
**വതബർറഊ മിൻക്കുല്ലി നശ്ബിൻ ഫാനി**

അവരുടെ ദേഹേച്ഛകളെയും സ്വന്തം ആത്മാക്കളെത്തന്നെയും അവർ ഉപേക്ഷിച്ചു. നശ്വരമായ എല്ലാ ഭൗതിക സമ്പത്തിൽനിന്നും അവർ വിരക്തരായി.

13
ظَهَــرَتْ عَــلَيْهِــمْ بَيِّنَــاتُ رَسُــوْلِهِــمْ
فَتَـــمَــــزَّقَ الْاَهْــوَاءُ كَــــالْاَوْثَـــانِ

**ളഹറത്ത് അലൈഹിം ബയ്യിനാത്തു റസൂലിഹിം**
**ഫത്തമസ്സഖൽ അഹ്‌വാഉ കൽഔസാനി**

തങ്ങളുടെ പ്രവാചകന്റെ സത്യസാക്ഷ്യങ്ങൾ അവർക്ക് സുവ്യക്തമായപ്പോൾ അവരുടെ ദേഹേച്ഛകൾ വിഗ്രഹങ്ങളെപ്പോലെ തകർന്നു തരിപ്പണമായി.

14
فِــىْ وَقْــتِ تَــرْوِيْــقِ اللَّيَــالِىْ نُــوِّرُوْا
وَاللّٰهُ نَــــجَّـــــاهُـــــمْ مِّــنَ الــطُّــوْفَــانِ

**ഫീ വഖ്‌ത്തി തർവീഖില്ലയാലീ നുവ്വിറൂ**
**വല്ലാഹു നജ്ജാഹും മിനത്വൂഫാനി**

രാത്രികളുടെ അന്ധകാരവേളയിൽ അവർ പ്രശോഭിതരായിത്തീർന്നു. അക്രമവും അനീതിയുമാകുന്ന കൊടുങ്കാറ്റിൽനിന്ന് അല്ലാഹു അവരെ സംരക്ഷിച്ചു.

15
قَـدْ هَــاضَهُــمْ ظُـلْـمُ الْاُنَــاسِ وَضَيْمُهُمْ
فَتَثَبَّتُــــوْا بِـــعِـــنَـــايَـــةِ الْـمَـنَّـــــانِ

**ഖദ് ഹാളഹും ളുൽമുൽ ഉനാസി വളൈമുഹും**
**ഫതസബ്ബത്തൂ ബി ഇനായത്തിൽ മന്നാനി**

ശത്രുക്കളുടെ മർദനങ്ങളും കടന്നാക്രമങ്ങളും അവരുടെ സർവസ്വവും തകർത്തു തരിപ്പണമാക്കി. എന്നാൽ അത്യുദാരനായ അല്ലാഹുവിന്റെ സംരക്ഷണം നിമിത്തം അവർ സ്ഥിരചിത്തരായിനിന്നു.

16

نَهَبَ اللِّئَامُ نُشُوبَهُمْ وَعِقَارَهُمْ
فَتَهَلَّلُوا بِجَوَاهِرِ الْفُرْقَانِ

**നഹബല്ലിആമു നുശൂബഹും വഇഖാറഹും**
**ഫത്തഹല്ലലൂ ബിജവാഹിരിൽ ഫുർഖാനീ**

അവരുടെ സ്ഥാവരജംഗമസ്വത്തുക്കളും കിടപ്പാടങ്ങളും ദുഷ്ട ന്മാർ കൊള്ളയടിച്ചു. എന്നാൽ വിശുദ്ധഖുർആനിലെ അനർഘ രത്നങ്ങളാൽ അവരുടെ മുഖം പ്രകാശപൂർണ്ണമായി.

17

كَسَحُوا بُيُوتَ نُفُوسِهِمْ وَتَبَادَرُوا
لِتَمَتُّعِ الْإِيقَانِ وَالْإِيمَانِ

**കസഹൂ ബുയൂത്ത നുഫൂസിഹിം വതബാദറൂ**
**ലിതമത്തുഇൽ ഈഖാനി വൽ ഈമാനീ**

സത്യവിശ്വാസവും നിശ്ചയദാർഢ്യവും ഉൾക്കൊള്ളുന്നതിന്നായി അവർ അഹമഹമികയാ മുന്നേറി. (ആത്മീയ പുരോഗതി ആർജ്ജി ക്കുന്നതിന്) അവർ തങ്ങളുടെ ഉള്ളറകളെ തൂത്തുവൃത്തിയാക്കി.

18

قَامُوا بِإِقْدَامِ الرَّسُولِ بِغَزْوِهِمْ
كَالْعَاشِقِ الْمَشْغُوفِ فِي الْمَيْدَانِ

**ഖാമൂ ബിഇഖ്ദാമിർറസൂലി ബിഗസ്‌വിഹിം**
**കൽ ആശിക്കിൽ മശ്ഗൂഫി ഫിൽ മൈദാനീ**

അനുരാഗത്തിന്റെ പരമസീമയിലെത്തിയ പ്രേമാസക്തനെപ്പോലെ പ്രവാചകന്റെ കാൽപാടുകളോടൊത്ത് രണാങ്കണത്തിൽ അവർ ഉറച്ചുനിന്നു.

19

فَـدَمُ الــرِّجَالِ لِصِـدْقِهِـمُ فِـيُ حُبِّهِـمُ
تَـحْـتَ السُّيُوفِ أُرِيقَ كَـالْقُرْبَانِ

**ഫദമുർറിജാലി ലിസ്വിദ്ഖിഹിം ഫീഹുബ്ബിഹിം**
**തഹ്ത്തസ്സുയ്യൂഫി ഉരീഖ കൽ ഖുർബാനീ**

അങ്ങനെ നബിയോടുള്ള ആത്മാർഥമായ സ്നേഹാദരവുകളും അടിയുറച്ച വിശ്വാസവും നിമിത്തം ശത്രുക്കളുടെ ഖഡ്ഗങ്ങളുടെ കീഴെ ബലിമൃഗങ്ങളുടേതെന്നപോലെ ആ ധീരജവാന്മാരുടെ രക്തം ചിന്തപ്പെട്ടു.

20

جَـــاءُوكَ مَــنْهُوبِيْنَ كَـالْعُرْيَانِ
فَسَتَـــرْتَهُـمُ بِــمَلَاحِفِ الْــإِيُمَانِ

**ജാഊക്ക മൻഹൂബീന കൽഉർയാനീ**
**ഫസതർതഹും ബിമലാഹിഫിൽ ഈമാനീ**

തങ്ങൾക്കുണ്ടായിരുന്ന സർവ്വസ്വവും കൊള്ളചെയ്യപ്പെട്ട നിലയിൽ നഗ്നരെപ്പോലെയായിരുന്നു അവർ അങ്ങയുടെ അടുക്കലേക്ക് വന്നത്. അപ്പോൾ അവിടുന്ന് സത്യവിശ്വാസത്തിന്റെ മേലാടകൊണ്ട് അവരെ പുതപ്പിച്ചു.

21

صَــــادَفْتَهُمُ قَــوْمًـــا كَــرَوْثٍ ذِلَّـةً
فَـجَـعَـلْتَهُـمُ كَسَبِيْـكَـةِ الْعِقْيَانِ

**സ്വാദഫ്ത്തഹും ഖൈൗമൻ കറൗസിൻ ദില്ലത്തൻ**
**ഫജഅൽത്തഹും കസബീകത്തിൽ ഇഖ്‌യാനീ**

അമേധ്യതുല്യം മ്ലേച്ഛമായ ഒരു ജനതയായിട്ടായിരുന്നു ആ സമൂഹത്തെ തിരുമേനി കണ്ടെത്തിയിരുന്നത്. എന്നാൽ അവിടുന്നു അവരെ മാറ്റുകൂട്ടിയ സ്വർണ്ണംപോലെ സുശോഭനമാക്കിത്തീർത്തു.

**22**

حَتَّى انْثَنَى بَرٌّ كَمِثْلِ حَدِيْقَةٍ
عَذْبِ الْمَوَارِدِ مُثْمِرِ الْأَغْصَانِ

**ഹത്തൻസനാ ബർറുൻ കമിസ്‌ലി ഹദീഖത്തിൻ**
**അദ്ബിൽ മവാരിദി മുസ്മിരിൽ അഗ്സ്വാനി**

അങ്ങിനെ അറേബ്യാ മണലാരണ്യത്തിലെ വിജനമായ ഭൂപ്രദേശം ജലനിർത്ധരികളും ഫലസമൃദ്ധമായ വൃക്ഷങ്ങളുമുള്ള ഒരു ഉദ്യാനം പോലെയായിത്തീർന്നു.

**23**

عَادَتْ بِلَادُ الْعُرْبِ نَحْوَ نَضَارَةٍ
بَعْدَالْوَجٰى وَ الْمَحْلِ وَ الْخُسْرَانِ

**ആദത്ത് ബിലാദുൽ ഉറ്ബി നഹ്‌വ നള്വാറത്തിൻ**
**ബഅ്ദൽവജാ വൽമഹ്‌ലി വൽഖുസ്റാനീ**

ദൗർഭിക്ഷ്യത്തിന്റെയും ക്ഷാമത്തിന്റെയും നാശത്തിന്റെയും ശേഷം അറബ് രാജ്യത്തിലെ നഗരങ്ങൾ ഐശ്വര്യത്തിന്റെയും ശ്രേയസ്സിന്റെയും വസന്തത്തിലേക്ക് മടങ്ങി.

**24**

كَانَ الْحِجَازُ مَغَازِلَ الْغِزْلَانِ
فَجَعَلْتَهُمْ فَانِيْنَ فِى الرَّحْمَانِ

**കാനൽ ഹിജാസു മുഗാസിലൽ ഗിസ്‌ലാനി**
**ഫജഹൽതഹും ഫാനീന ഫിർറഹ്മാനീ**

സുന്ദരികളായ തരുണീമണികളുമായി സരസസല്ലാപം ചെയ്തു കൊണ്ടിരുന്ന ഹിജാസികളെ തിരുമേനി പരമകാരുണികനായ അല്ലാഹുവിൽ ലയിക്കുന്നവരാക്കിത്തീർത്തു.

**25**

شَيْـئَـانِ كَـانَ الْـقَـوْمُ عُـمْيًا فِيهِـمَـا
حَسْـوُ الْـعُـقَـارِ وَ كَثْـرَةُ النِّسْوَانِ

**ശൈഅ്ആനി കാനൽ ഖൗമു ഉമ്യൻ ഫീഹിമാ**
**ഹസ്‌വുൽ ഉഖ്വാറി വകസ്റത്തുന്നിസ്‌വാനീ**

മദ്യപാനം ചെയ്തു ഉല്ലസിച്ചുകൊണ്ടിരിക്കുന്നതിലും നിരവധി സ്ത്രീകളുമായുള്ള അനുസ്യൂത വിഹാരത്തിലും ആ സമൂഹം അന്ധരായിരുന്നു.

**26**

أَمَّـا الـنِّـسَـاءُ فَـحُـرِّمَـتْ إِنْـكَـاحُـهَـا
زَوْجًـا لَّـهُ الـتَّـحْـرِيـمُ فِـى الْـقُـرْآنِ

**അമ്മന്നിസാഉ ഫഹുർരിമത് ഇൻകാഹുഹാ**
**സൗജല്ലഹുത്തഹ്‌രീമു ഫിൽ ഖുർആനീ**

വിശുദ്ധ ഖുർആനിൽ വിവാഹബന്ധം നിഷിദ്ധമാക്കപ്പെട്ടിരുന്ന സ്ത്രീകളുമായി വൈവാഹികബന്ധത്തിലേർപ്പെടുന്നതു വിലക്കപ്പെട്ടിട്ടുണ്ട്.

**27**

وَ جَـعَـلْـتَ دَسْـكَـرَةَ الْـمُـدَامِ مُـخَـرَّبًـا
وَ أَزَلْـتَ حَـانَـتَـهَـا مِـنَ الْـبُـلْـدَانِ

**വജഅൽത്ത ദസ്കറതൽ മുദാമി മുഖർറബൻ**
**വഅസൽത ഹാനാതഹാ മിനൽ ബുൽദാനീ**

മദ്യത്തിന്റെ ക്രിയവിക്രയ സങ്കേതങ്ങളെ അങ്ങ് ശൂന്യമാക്കി മാറ്റുകയും മദ്യഷാപ്പുകളെ പട്ടണങ്ങളിൽ നിന്ന് നിഷ്കാസനം ചെയ്യുകയും ചെയ്തു.

28

كَمْ شَارِبٍ بِالرَّشْفِ دَنًّا طَافِحًا
فَجَعَلْتَهُ فِي الدِّينِ كَالنَّشْوَانِ

**കം ശാരിബിൻ ബിർറശ്ഫി ദന്നൻ ത്വാഫിഹൻ**
**ഫജഅൽതഹൂ ഫിദ്ദീനി കന്നശ്‌വാനീ**

നിറഞ്ഞകുടം വലിച്ചുകുടിച്ചിരുന്ന എത്ര മദ്യപന്മാരാണുണ്ടായിരുന്നത്. എന്നാൽ അത്തരക്കാരെ അവിടുന്നു മതകാര്യങ്ങളിൽ മത്ത് പിടിച്ചവരാക്കിമാറ്റി.

29

كَمْ مُحَدِّثٍ مُسْتَنْطِقِ الْعِيدَانِ
قَدْ صَارَ مِنْكَ مُحَدَّثَ الرَّحْمَانِ

**കം മുഹ്ദിസിൻ മുസ്തൻത്വിഖിൽ ഈദാനീ**
**ഖദ് സ്വാറ മിൻക മുഹദ്ദസർറഹ്മാനീ**

സംഗീതോപകരണങ്ങളോട് സംസാരിക്കുന്ന എത്ര നൂതനസമ്പ്രദായക്കാരാണ് അങ്ങയുടെ സമ്പർക്കം നിമിത്തം പരമകാരുണികനായ അല്ലാഹുവിങ്കൽനിന്ന് ഭാഷണം ലഭിക്കുന്നവരായി മാറിയത്.

30

كَمْ مُسْتَهَامٍ لِلرَّشُوفِ تَعَشُّقًا
فَجَذَبْتَهُ جَذْبًا إِلَى الْفُرْقَانِ

**കം മുസ്തഹാമിൻ ലിർറശൂഫി തഅശ്ശുഖൻ**
**ഫജദബ്തഹൂ ജദ്ബൻ ഇലൽ ഫുർഖാനീ**

വായിൽനിന്ന് സുഗന്ധം വമിക്കുന്ന തരുണീമണികളിൽ അനുരക്തരായിരുന്ന എത്രപേരെയാണ് തങ്ങൾ വിശുദ്ധഖുർആനിലേക്ക് ആകൃഷ്ടരാക്കിമാറ്റിയത്.

31

أَحْيَيْتَ أَمْوَاتَ الْقُرُوْنِ بِجَلْوَةٍ
مَاذَا يُمَاثِلُكَ بِهٰذَا الشَّانِ

**അഹ്‌യയ്ത അംവാതൽ ഖുറൂനി ബിജൽവതിൻ**
**മാദാ യുമാസിലുക ബിഹാദശ്ശഅ്നീ**

നൂറ്റാണ്ടുകളായി നിർജീവമായിക്കിടന്നവരെ ഒരൊറ്റ വെളിപ്പെടൽകൊണ്ട് അങ്ങു പുനരുജ്ജീവിപ്പിച്ചു. ഈ മഹത്വത്തിൽ അങ്ങയോട് സാദൃശ്യം വഹിക്കുന്നതിന് മറ്റാരുണ്ട്?

32

تَرَكُوا الْغَبُوْقَ وَ بَدَّلُوا مِنْ ذَوْقِهٖ
ذَوْقَ الدُّعَاءِ بِلَيْلَةِ الْاَحْزَانِ

**തറകുൽ ഗബൂഖ വബദ്ദലൂ മിൻദൗഖിഹീ**
**ദൗഖദ്ദുആഇ ബിലൈലത്തിൽ അഹ്സാനീ**

സായാഹ്നവേളയിലെ മദ്യപാനം അവർ ഉപേക്ഷിക്കുകയും അതിന്റെ ആസ്വാദനത്തിനും ആനന്ദത്തിനും പകരം ദുഃഖമയമായ രാത്രിയിലെ പ്രാർത്ഥനയുടെ ആസ്വാദ്യതയിൽ അവർ ആത്മനിർവൃതികൊള്ളുകയും ചെയ്തു.

33

كَانُوْا بِرَنَّاتِ الْمَثَانِيْ قَبْلَهَا
قَدْ اُحْصِرُوْا فِيْ شُحِّهَا كَالْعَانِيْ

**കാനൂ ബിറന്നാതിൽ മസാനീ ഖബ്‌ലഹാ**
**ഖദ് ഉഹ്സിറൂ ഫീ ശുഹ്ഹിഹാ കൽആനീ**

അവർ ഇതിനുമുമ്പ് സംഗീതോപകരണങ്ങളുടെ സ്വരമാധുരിയിൽ ആസക്തരായി ബന്ധനസ്ഥരെപ്പോലെ അവയ്ക്ക് അടിപ്പെട്ടുപോയവരായിരുന്നു.

**34**

قَدْ كَانَ مَرْتَعُهُمْ أَغَانِيَ دَائِمًا
طَوْرًا بِغِيدٍ تَارَةً بِدِنَانِ

**ഖദ് കാന മർതഉഹും അഗാനി ദായിമൻ**
**തൗറൻ ബിഗീദിൻ താറത്തൻ ബിദിനാനീ**

ചിലപ്പോൾ മൃദുലഗാത്രികളുടെയും മറ്റുചിലപ്പോൾ മദ്യകുംഭങ്ങളുടെയും കൂടെയായിരുന്ന അവരുടെ സ്വൈരവിഹാര രംഗം എന്നും സംഗീതസങ്കേതങ്ങളായിരുന്നു.

**35**

مَا كَانَ فِكْرٌ غَيْرَ فِكْرِ غَوَانِي
أَوْ شُرْبِ رَاحٍ أَوْ خَيَالِ جِفَانِ

**മാ കാന ഫിക്റുൻ ഗൈറഫിക്റി ഗവാനീ**
**ഔ ശുർബി റാഹിൻ ഔ ഖയാലി ജിഫാനീ**

ഗാനമാലപിക്കുന്ന ശാലീന സുന്ദരികളിലോ മദ്യപാനത്തിലോ മദ്യം നിറച്ചു വെച്ച പാത്രങ്ങലിലോ മാത്രമായിരുന്നു സദാ അവരുടെ മനസ്സ്.

**36**

كَانُوا كَمَشْغُوفِ الْفَسَادِ بِجَهْلِهِمْ
رَاضِينَ بِالْأَوْسَاخِ وَالْأَدْرَانِ

**കാനൂ കമശ്ഗൂഫിൽ ഫസാദി ബിജഹ്ലിഹിം**
**റാളീന ബിൽ ഔസാഖി വൽ അദ്റാനീ**

അജ്ഞതയും മഠയത്വവും നിമിത്തം കുടിപ്പകയുടെയും കലഹത്തിന്റെയും മൂർത്തീഭാവങ്ങളായിത്തീരുകയും മാലിന്യത്തിലും അശുദ്ധിയിലും സംതൃപ്തരായിക്കഴിയുകയും ചെയ്തവരായിരുന്നവർ.

**37**

عَيْبَانِ كَانَ شِعَارَهُمْ مِنْ جَهْلِهِمْ
حُمْقُ الْحِمَارِ وَ وَثْبَةُ السِّرْحَانِ

**ഐബാനി കാന ശിആറഹും മിൻ ജഹ്‌ലിഹിം**
**ഹുമ്കുൽ ഹിമാറി വവസ്ബതുസ്സിർഹാനീ**

കഴുതയുടെ മഠയത്വവും ചെന്നായയുടെ അക്രമണസ്വഭാവവും അവരുടെ അജ്ഞാനാന്ധത നിമിത്തം അവരെ തിരിച്ചറിയാനുള്ള രണ്ടു അടയാളങ്ങളായിത്തീർന്നിരുന്നു.

**38**

فَطَلَعْتَ يَا شَمْسَ الْهُدٰى نُصْحًا لَّهُمْ
لِتُضِيْئَهُمْ مِنْ وَّجْهِكَ النُّوْرَانِي

**ഫത്വലഅ്ത യാശംസൽ ഹുദാ നുസ്ഹല്ലഹും**
**ലിതുളീഅഹും മി(ൻ)വ്വജ്ഹികന്നൂറാനീ**

അല്ലയോ സന്മാർഗത്തിന്റെ ദിനകരനായുള്ളോവേ, അവരുടെ ക്ഷേമത്തിനായി അവിടുത്തെപ്രകാശപൂർണ്ണമായ വദനത്താൽ അവരെ പ്രഭാപൂരിതമാക്കിത്തീർക്കുന്നതിനുവേണ്ടി ഈ സ്ഥിതിയിൽ അങ്ങ് ഉദയം ചെയ്തു.

**39**

اُرْسِلْتَ مِنْ رَّبٍّ كَرِيْمٍ مُّحْسِنٍ
فِي الْفِتْنَةِ الصَّمَّاءِ وَالطُّغْيَانِ

**ഉർസിൽത മിർറബിൻ കരീമിൻ മുഹ്സിനിൻ**
**ഫിൽ ഫിത്നതിസ്സ്വമ്മാഇ വത്വുഗ്‌യാനീ**

കടുത്തനാശവും അക്രമവും വർദ്ധിച്ച ഒരു കാലഘട്ടത്തിലാണ് അത്യുദാരനും അങ്ങേയറ്റം ആദരണീയനുമായ രക്ഷിതാവിനാൽ അവിടുന്നു നിയോഗിക്കപ്പെട്ടത്.

40

يَــالَـلْـفَتٰى مَــا حُسْنُــهُ وَ جَـمَــالُــهُ
رَيَّــاهُ يُـصْبِـى الْقَـلْـبَ كَـالـرَّيْـحَانِ

**യാ ലൽഫതാ മാ ഹുസ്നുഹൂ വജമാലുഹൂ**
**റയ്യാഹു യുസ്ബിൽ ഖൽബ കർറൈഹാനീ**

എത്രമാത്രം സൗന്ദര്യവും സൈകുമാര്യവുമുള്ള യുവാവാണ് അങ്ങുന്ന്! സുഗന്ധപുഷ്പം പോലെ തിരുമേനിയുടെ പരിമളം ഹൃദയം കവർന്നുകൊണ്ടിരിക്കുന്നു.

41

وَجْــهُ الْـمُهَيْـمِنِ ظَــاهِــرٌ فِىْ وَجْهِهٖ
وَ شُــئُــوْنُـــهُ لَـمَعَــتْ بِهٰذَا الشَّــانِ

**വജ്ഹുൽ മുഹയ്മിനി ളാഹിറുൻ ഫീ വജ്ഹിഹീ**
**വശുഊനുഹൂ ലമഅത് ബിഹാദശ്ശാനീ**

അവിടുത്തെ മുഖത്തൂടെ അല്ലാഹുവിന്റെ മുഖം ദൃശ്യമായ്ഭവിക്കുന്നു. തിരുമേനിയുടെ സർവ്വവിധകാര്യങ്ങളും ഈ മഹത്തായ സ്ഥിതിയിൽ സംശോഭിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

42

فَـلِــذَا يُــحَــبُّ وَ يَسْتَـحِقُّ جَـمَــالُــهُ
شَــغَــفًــا بِـــهٖ مِـنْ زُمْــرَةِ الْأَخْـدَانِ

**വലിദാ യുഹബ്ബു വ യസ്തഹിഖ്ഖു ജമാലുഹൂ**
**ശഗഫൻ ബിഹീ മിൻ സുമ്റതിൽ അഖ്ദാനീ**

മറ്റു സുഹൃത്സമൂഹത്തെ ഉപേക്ഷിച്ചുകൊണ്ട് അവിടുന്നുമായി അങ്ങേയറ്റത്തെ സ്നേഹബന്ധം സ്ഥാപിക്കാൻ അർഹമായതാണ് തിരുമേനിയുടെ സൗന്ദര്യം.

43

سُــجُــحٌ كَــرِيْــمٌ بَــاذِلٌ خِـلُّ التُّقٰى
خِــرُقٌ وَفَـــاقَ طَـوَائِفَ الْـفِتْيَـــانِ

**സുജുഹുൻ കരീമുൻ ബാദിലുൻ ഖില്ലുത്തുഖാ**
**ഖിർഖും വഫാഖ ത്വവാഇഫൽ ഫിത്‌യാനീ**

സൗമ്യപ്രകൃതനും സത്സ്വഭാവിയും സർവ്വാദരണീയനും ഉദാര വാനും ഭക്തിപ്രിയനും ഏറ്റവും വലിയ ദാനിയും യുവാക്കളിൽ മഹോന്നതമായ സ്ഥാനത്തുള്ള ആളുമാകുന്നു അവിടുന്ന്.

44

فَــاقَ الْــوَرٰى بِــكَـمَـالِــهٖ وَ جَـمَـالِــهٖ
وَ جَـــلَالِــهٖ وَ جَـنَـــانِـهِ الـرَّيَّــانِ

**ഫാഖൽ വറാ ബി കമാലിഹീ വ ജമാലിഹീ**
**വ ജലാലിഹീ വ ജനാനിഹിർറയ്യാനീ**

തന്റെ പരിപൂർണ്ണതയിലും സൗന്ദര്യത്തിലും പ്രതാപത്തിലും പ്രൗഢിയിലും ഹൃദയവിശാലതയിലും സമസ്ത സൃഷ്ടികളെയും മികച്ചു നിൽക്കാൻപോന്ന വ്യക്തിയായിരുന്നു അദ്ദേഹം.

45

لَا شَكَّ أَنَّ مُــحَـمَّــدًا خَيْــرُ الْـوَرٰى
رَيْــقُ الْـكِـرَامِ وَ نُـخْبَــةُ الْأَعْيَــانِ

**ലാശക്ക അന്ന മുഹമ്മദൻ ഖൈറുൽ വറാ**
**റൈഖുൽ കിറാമി വ നുഖ്ബതുൽ അഅ്‌യാനീ**

സംശയവിനാ, മുഹമ്മദ്[സ] തിരുമേനി മുഴുസൃഷ്ടിജാലങ്ങളിൽ അത്യുത്തമനും വന്ദ്യരിൽ വന്ദ്യനും വരിഷ്ഠരിൽ വരിഷ്ഠനുമത്രെ.

46

تَــمَّــتْ عَــلَيْــهِ صِـفَــاتُ كُـلِّ مَـزِيَّـةٍ
خُـتِــمَــتْ بِــهِ نَـعْـمَــاءُ كُـلِّ زَمَــانِ

**തമ്മത്ത് അലൈഹി സിഫാത്തു കുല്ലി മസിയ്യത്തിൻ**
**ഖുതിമത് ബിഹീ നഅ്മാഉ കുല്ലി സമാനീ**

സർവ്വവിധേനമുള്ള ഉൽകൃഷ്ടഗുണങ്ങളും അദ്ദേഹത്തിൽ പരിപൂർണത പ്രാപിച്ചിരിക്കുന്നു. സകലകാലത്തെയും അനുഗ്രഹങ്ങൾ അദ്ദേഹത്തിൽ മുദ്രണം ചെയ്യപ്പെട്ടിരിക്കുന്നു.

47

وَالــلّــــهِ إِنَّ مُــحَــمَّــدًا كَــرِدَافَــةٍ
وَ بِــهِ الْـوُصُـوْلُ بِسُـدَّةِ السُّــلْـطَـانِ

**വല്ലാഹി ഇന്ന മുഹമ്മദൻ കരിദാഫതിൻ**
**വബിഹിൽ വുസൂലു ബിസുദ്ദത്തി സ്സുൽത്വാനീ**

അല്ലാഹു സാക്ഷി! നിശ്ചയമായും മുഹമ്മദ് നബി(സ) അല്ലാഹുവിന്റെ പ്രതിനിധിക്കു സമാനനാണ്. സാമ്രാൾസന്നിധിയിലേക്കുള്ള പ്രവേശം അവിടുന്ന് മുഖേന മാത്രമേ സുസാധ്യമാകയുള്ളു.

48

هُــوَ فَــخْــرُ كُـلِّ مُـطَهَّــرٍ وَّ مُـقَدَّسٍ
وَ بِــهِ يُبَــاهِـى الْعَسْكَرُ الـرُّوْحَـانِـىُ

**ഹുവ ഫഖ്റു കുല്ലി മുത്വഹ്ഹരി(ൻ)വ്വ മുഖദ്ദസിൻ**
**വബിഹീ യുബാഹിൽ അസ്കറുർറൂഹാനീ**

പാവനവും പരിശുദ്ധവുമായ എല്ലാ ഓരോരുത്തർക്കും അങ്ങുന്ന് അഭിമാനസ്തംഭമാണ്. ആധ്യാത്മികസേനാസമൂഹം അവിടുത്തെ സൽസ്വഭാവത്താൽ അഭിമാനം കൊള്ളുന്നു.

49

هُـــوَ خَيْــرُ كُــلِّ مُـقَـرَّبٍ مُّتَـقَـدِّمٍ
وَالْـفَـضْــلُ بِـالْـخَيْـرَاتِ لَا بِـزَمَانِ

**ഹുവ ഖൈറുകുല്ലി മുഖർറബ്ബിൻ മുതഖദ്ദിമിൻ**
**വൽഫള്‌ലു ബിൽ ഖൈറാത്തി ലാബിസമാനീ**

ദൈവോപലബ്ധിയാൽ അനുഗ്രഹീതരായിട്ടുള്ള പൂർവ്വികരിലങ്ങ് ഏറ്റവും ശ്രേഷ്ഠരാണ്. ഈ അനുഗ്രഹലബ്ധി (നബിയുടെ) ഉൽകൃഷ്ട കർമസ്വഭാവങ്ങൾകൊണ്ടുള്ളതാണ്; കാലത്തിൽ മുന്തുകയോ പിന്തുകയോ ചെയ്തുവെന്നത് കൊണ്ടല്ല തന്നെ.

50

وَالــطَّــلُّ قَــدْ يَبْــدُو أَمَــامَ الْــوَابِــلِ
فَــالـطَّــلُّ طَلٌّ لَيْـــسَ كَــالتَّهْتَانِ

**വത്വല്ലു ഖദ് യബ്ദൂ അമാമൽ വാബിലി**
**ഫത്വല്ലു ത്വല്ലുൻ ലൈസ കത്തഹ്താനീ**

പേമാരിയുടെ മുന്നോടിയായി ചാറൽമഴ വരുന്നു. എന്നാൽ പേമാരിയും ചാറൽമഴയും തമ്മിലുള്ള അന്തരം ഒന്നുവേറെതന്നെ.

51

بَــطَــلٌ وَّحِيْــدٌ لَا تَـطِيْـــشُ سِهَــامُــهُ
ذُوْ مُــصْــمِيَــاتٍ مُوْبِـقُ الشَّيْـطَانِ

**ബത്വലുവ്വഹീദുൻ ലാ തത്വീശു സിഹാമുഹൂ**
**ദൂ മുസ്മിയാതിൻ മൂബിഖുശ്ശൈത്വാനീ**

ഉന്നം പിഴച്ചുപോകാതെ അസ്ത്രപ്രയോഗം നടത്തുന്ന അതുല്യനായ യോദ്ധാവാണ് തിരുമേനി. ലക്ഷ്യത്തിലെത്തിച്ചേരുന്ന, പിശാചിനെ സംഹരിക്കുന്ന മാരകമായ അസ്ത്രത്തിന്റെ ഉടമയുമത്രെ തിരുനബി(സ).

52

هُوَ جَنَّةٌ إِنِّي أَرٰى أَثْمَارَهُ
وَ قُطُوفُهُ قَدْ ذُلِّلَتْ لِجَنَانِي

**ഹുവ ജന്നത്തുൻ ഇന്നീ അറാ അസ്മാറഹൂ**
**വഖ്വുത്വൂഫഹൂ ഖദ് ദുല്ലിലത് ലിജനാനീ**

ഞാൻ ഫലങ്ങൾ കണ്ടുകൊണ്ടിരിക്കുന്ന ഒരു ഉദ്യാനമാണ് അങ്ങ്. അതിന്റെ കുലകൾ താഴ്ന്നുവന്ന് എന്റെ ഹൃദയത്തോട് അടുത്തു കൊണ്ടിരിക്കുന്നു.

53

أَلْفَيْتُهُ بَحْرَ الْحَقَائِقِ وَالْهُدٰى
وَرَأَيْتُهُ كَالدُّرِّ فِي اللَّمَعَانِ

**അൽഫൈതുഹൂ ബഹ്റൽ ഹഖാഇഖി വൽഹുദാ**
**വറഐതുഹൂ കദ്ദുർരി ഫില്ലമആനീ**

സത്യത്തിന്റെയും സന്മാർഗ്ഗത്തിന്റെയും സാഗരമായിട്ടത്രെ ഞാൻ തിരുനബിയെ കണ്ടിട്ടുള്ളത്. പ്രകാശത്തിൽ മുത്തുമണിപോലെയുമാണ് എനിക്ക് ആ മഹാത്മാവിനെ കാണാൻ കഴിഞ്ഞിട്ടുള്ളത്.

54

قَدْ مَاتَ عِيسٰى مُطْرِقًا وَّ نَبِيُّنَا
حَيٌّ وَ رَبِّي إِنَّهُ وَافَانِي

**ഖദ്മാത്ത ഈസാ മുത്വ്രിഖൻ വ്വനബിയ്യുനാ**
**ഹയ്യുൻ വറബ്ബീ ഇന്നഹൂ വാഫാനീ**

ഈസാ(അ) നിശ്ശബ്ദമായ നിലയിൽ മരിച്ചുപോയിരിക്കുന്നു. ജീവിച്ചിരിപ്പുള്ള ആൾ നമ്മുടെ പ്രവാചകനായ നബി(സ) ആകുന്നു. നിശ്ചയം അദ്ദേഹം ഞാനുമായി കൂടിക്കാഴ്ച നടത്തിയിരിക്കുന്നുവെന്നതിന് അല്ലാഹു സാക്ഷിയാണ്.

**55**

وَاللّٰهِ إِنِّي قَدْ رَأَيْتُ جَمَالَهُ
بِعُيُونِ جِسْمِي قَاعِدًا بِمَكَانِي

**വല്ലാഹി ഇന്നീ ഖദ് റഅയ്തു ജമാലഹു**
**ബിഉയൂനി ജിസ്മീ ഖാഇദൻ ബിമകാനീ**

അല്ലാഹുവിനെ സാക്ഷ്യപ്പെടുത്തിക്കൊണ്ട് ഞാൻ പറയട്ടെ, ആ മഹാത്മവിന്റെ സൗന്ദര്യം എന്റെ ഇരിപ്പിടത്തിൽ ഇരുന്ന് ജഡിക മായ കണ്ണുകൾകൊണ്ട് ഞാൻ കണ്ടിരിക്കുന്നു.

**56**

هَا إِنْ تَظَنَّيْتَ ابْنَ مَرْيَمَ عَائِشًا
فَعَلَيْكَ إِثْبَاتًا مِنَ الْبُرْهَانِ

**ഹാഇൻ തളന്നയ്തബ്ന മർയമ ആഇശൻ**
**ഫഅലയ്ക ഇസ്ബാതൻ മിനൽ ബുർഹാനീ**

അഹോ, മർയമിന്റെ പുത്രൻ (ഈസാ) ജീവിച്ചിരിപ്പുണ്ടെന്നാണ് നീ ധരിക്കുന്നതെങ്കിൽ അത് രേഖാമൂലം സ്ഥാപിക്കേണ്ടത് നിന്റെ ബാധ്യതയാണ്.

**57**

أَفَأَنْتَ لَاقَيْتَ الْمَسِيحَ بِيَقْظَةٍ
أَوْ جَاءَكَ الْأَنْبَاءُ مِنْ يَقْظَانِ

**അഫഅൻത ലാഖൈത്തൽ മസീഹ ബിയഖ്ളത്തിൻ**
**ഔ ജാഅകൽ അൻബാഉ മിൻ യഖ്ളാനീ**

(ഈസാ) മസീഹുമായി ജാഗ്രതാവസ്ഥയിൽ നീ കൂടിക്കാഴ്ച നട ത്തിയിട്ടുണ്ടോ? ഇനി അതല്ല ജാഗ്രതാവസ്ഥയിൽ ആ മഹാത്മാ വിനെ കണ്ടവരിൽനിന്ന് നിനക്ക് എന്തെങ്കിലും വർത്തമാനം വന്നു കിട്ടിയിട്ടുണ്ടോ?

58

اُنْــظُــرْ اِلَــى الْـقُـرْآنِ كَيْفَ يُبَيِّــنُ
أَ فَـأَنْـتَ تُـعْـرِضُ عَـنْ هُدَى الرَّحْمَانِ

**ഉൻളുർ ഇലൽ ഖുർആനി കൈഫ യുബയ്യിനു**
**അഫഅൻത തുഅ്രിളു അൻ ഹുദർറഹ്മാനീ**

വിശുദ്ധഖുർആൻ (ഈസാ നബിയുടെ മരണം) എത്ര വ്യക്തമായാണ് പ്രതിപാദിക്കുന്നതെന്ന് നോക്കുക.എന്നിട്ടും പരമകാരുണിക്കന്റെ മാർഗദർശനത്തിൽനിന്ന് നീ മുഖം തിരിച്ചുകളയുകയാണോ ചെയ്യുന്നത്.

59

فَــاعْـلَـمْ بِــاَنَّ الْعَيْــشَ لَيْــسَ بِثَابِــتٍ
بَــلْ مَـــاتَ عِيْسٰـــى مِثْـلَ عَبْـدٍ فَـانِ

**ഫഅ്ലം ബിഅന്നൽ ഐശ ലൈസ ബിസാബിതിൻ**
**ബൽ മാത്ത ഈസാ മിസ്‌ല അബ്ദിൻ ഫാനീ**

അതിനാൽ ഒരാളുടെ ജീവിതവും ശാശ്വതമല്ലയെന്ന വസ്തുത നീ മനസ്സിലാക്കൂ. ദൈവത്തിന്റെ നശ്വരനായ ഒരു ദാസനെപ്പോലെ ഹസ്റത്ത് ഈസാ നബി(അ)യും മരിച്ചു പോയിരിക്കുന്നു.

60

وَ نَبِيُّــنَـــــا حَـــيٌّ وَّ إِنِّـــى شَـــاهِــدٌ
وَ قَـدِ اقْـتَـطَـفْـتُ قَـطَـائِفَ الـلُّـقْيَـانِ

**വ നബിയ്യുനാ ഹയ്യുൻവ്വഇന്നീ ശാഹിദുൻ**
**വഖദിഖ്ത്തത്വഫ്തു ഖത്വാഇഫ ല്ലുഖ്‌യാനീ**

ജീവിച്ചിരിപ്പുള്ള ആൾ നമ്മുടെ നബി മുഹമ്മദ്(സ) തിരുമേനിയാകുന്നു. ഞാൻ അതിനുസാക്ഷിയുമാണ്. തിരുമേനിയുമായുള്ള കൂടിക്കാഴ്ച്ചവഴി ആ ദിവ്യവൃക്ഷത്തിന്റെ ഫലങ്ങൾ ഞാൻ പറിച്ചെടുക്കുകയും ചെയ്തിരിക്കുന്നു.

61

وَ رَأَيْتُ فِي رَيْعَانِ عُمْرِى وَجْهَهُ
ثُمَّ النَّبِيُّ بِيَقْظَتِي لَاقَانِي

**വറഅയ്ത്തു ഫീ റൈആനി ഉംരീ വജ്ഹഹൂ**
**സുമ്മന്നബിയ്യു ബിയഖ്ളത്തീ ലാഖാനീ**

യൗവനാരംഭത്തിൽ ആ മഹാനുഭാവന്റെ മോഹനമുഖം ഞാൻ ദർശിച്ചു. പിന്നെ തികഞ്ഞ ജാഗ്രതാവസ്ഥയിലും അദ്ദേഹം ഞാനുമായി കൂടിക്കാഴ്ചനടത്തുകയുണ്ടായി.

62

اِنِّي لَقَدْ أُحْيِيتُ مِنْ إِحْيَائِهِ
وَاهًا لِإِعْجَازٍ فَمَا أَحْيَانِي

**ഇന്നീ ലഖദ് ഉഹ്‌യീത്തു മിൻ ഇഹ്‌യാഇഹീ**
**വാഹൻ ലിഇഅ്ജാസിൻ ഫമാ അഹ്‌യാനീ**

എനിക്ക് ജീവൻ ലഭിച്ചിട്ടുള്ളത് തിരുനബി(സ) ജീവിപ്പിച്ചതുകൊണ്ടുതന്നെയാണ്. സുബ്ഹാനല്ലാഹ്! അങ്ങിനെ തിരുമേനി എന്നെ ജീവിപ്പിച്ചത് എത്രമാത്രം അമാനുഷിക ദൃഷ്ടാന്തമാണ്.

63

يَا رَبِّ صَلِّ عَلَى نَبِيِّكَ دَائِمًا
فِي هٰذِهِ الدُّنْيَا وَ بَعْثٍ ثَانِ

**യാ റബ്ബി സ്വല്ലി അലാ നബിയ്യിക്ക ദാഇമൻ**
**ഫീ ഹാദിഹിദ്ദുൻയാ വ ബഅ്സിൻ സാനീ**

ഓ എന്റെ നാഥാ, നിന്റെ പ്രവാചകശിരോമണിയുടെ മേൽ എന്നെന്നും, ഇഹത്തിലും പരത്തിലും അനുഗ്രഹങ്ങൾ വർഷിച്ചുകൊണ്ടിരിക്കേണമേ.

64

يَا سَيِّدِى قَدْ جِئْتُ بَابَکَ لَاهِفًا
وَالْقَوْمُ بِالْاِکْفَارِ قَدْ آذَانِى

**യാ സയ്യിദീ ഖദ് ജിഅ്തു ബാബക ലാഹിഫൻ**
**വൽ ഖൗമു ബിൽ ഇക്ക്ഫാരി ഖദ് ആദാനീ**

അല്ലയോ എന്റെ യജമാനരേ, അങ്ങയുടെ വാതിൽക്കലേക്ക് അസ്വസ്ഥചിത്തനായും കൊണ്ട് ഞാൻ വന്നു; എന്നാൽ ജനങ്ങൾ എന്നെ ‘കാഫിർ’ എന്ന് വിളിച്ചു ദ്രോഹിക്കുകയാണ് ചെയ്തത്.

65

يَفْرِى سِهَامُکَ قَلْبَ کُلِّ مُحَارِبٍ
وَ يَشُجُّ عَزْمُکَ هَامَةَ الثُّعْبَانِ

**യഫ്‌രീ സിഹാമുക ഖൽബ കുല്ലി മുഹാരിബിൻ**
**വയശുജ്ജു അസ്മുക ഹാമത്തസ്സുഅ്ബാനീ**

അങ്ങയുടെ അസ്ത്രം സകല യോദ്ധാക്കളുടെയും ഹൃദയം പിളർക്കുന്നതാണ്; അങ്ങയുടെ നിശ്ചയദാർഢ്യം ഉഗ്രസർപ്പത്തിന്റെ തല ചതച്ചുകളയുന്നതുമാണ്.

66

لِلّٰهِ دَرُّکَ يَا اِمَامَ الْعَالَمِ
أَنْتَ السَّبُوْقُ وَ سَيِّدُ الشُّجْعَانِ

**ലില്ലാഹി ദർറുക്ക യാ ഇമാമൽ ആലമി**
**അൻത്തസ്സബൂഖു വ സയ്യിദു ശ്ശുജ്ആനീ**

അല്ലയോ ലോകൈക നേതാവായിട്ടുള്ളോരേ, അങ്ങ് ഏറ്റവും മുൻപന്തിയിലെത്തിയിരിക്കയാണ്. ധൈര്യശാലികളുടെ യജമാനനുമത്രെ അങ്ങ്. ഞങ്ങൾ അല്ലാഹുവിനെ വാഴ്ത്തട്ടെ.

67

أُنْظُرْ اِلَىَّ بِرَحْمَةٍ وَّ تَحَنُّنٍ
يَا سَيِّدِى أَنَا أَحْقَرُ الْغِلْمَانِ

**ഉൻളുർ ഇലയ്യ ബിറഹ്മത്തി(ൻ) വ്വതഹന്നുനിൻ**
**യാ സയ്യിദീ അന അഹ്ഖറുൽ ഗിൽമാനീ**

അങ്ങേയറ്റത്തെ ആർദ്രതയോടും കാരുണ്യത്തോടും കൂടി അങ്ങ് എന്റെ നേരെ ദൃഷ്ടിപതിപ്പിച്ചാലും. എന്റെ യജമാനരേ, അങ്ങയുടെ ഭൃത്യന്മാരിൽ ഏറ്റവും നിസ്സാരനായിട്ടുള്ളവനത്രെ ഞാൻ.

68

يَا حِبِّ إِنَّكَ قَدْ دَخَلْتَ مَحَبَّةً
فِىْ مُهْجَتِى وَ مَدَارِكِى وَ جَنَانِى

**യാ ഹിബ്ബി ഇന്നക്ക ഖദ് ദഖൽത്ത മഹബ്ബത്തൻ**
**ഫീ മുഹ്ജത്തീ വ മദാരികീ വജനാനീ**

ഓ എന്റെ പ്രേമഭാജനമായുള്ളോവേ, അങ്ങയോടുള്ള സ്നേഹം എന്റെ രക്തത്തിലും എന്റെ ഹൃദയത്തിലും എന്റെ ജീവനിലും ഒരുപോലെ ലയിച്ചുകഴിഞ്ഞിരിക്കുന്നു.

69

مِنْ ذِكْرِوَجْهِكَ يَاحَدِيْقَةَ بَهْجَتِى
لَمْ أَخْلُ فِىْ لَحْظٍ وَّلَا فِى آنِ

**മിൻ ദിക്റി വജ്ഹിക്ക യാ ഹദീഖത്ത ബഹ്ജത്തീ**
**ലം അഖ്‌ലു ഫീ ലഹ്ളി(ൻ) വ്വലാ ഫീ അനീ**

എന്റെ സംതൃപ്തിയുടെയും അനന്ദത്തിന്റെയും ഉദ്യാനമായിട്ടുള്ള മഹാത്മൻ, അങ്ങയുടെ മുഖം അനുസ്മരിക്കാതെ ഒരു നിമിഷവും എന്റെ ജീവിതത്തിൽ കഴിഞ്ഞു കടന്നിട്ടില്ല.

## 70

جِسْـمِی یَـطِیْـرُ إِلَیْکَ مِنْ شَوْقٍ عَـلَا
یَـــالَیْـتَ کَـانَـتْ قُـوَّةُ الـطَّیَـرَانِ

**ജിസ്മീ യത്വീറു ഇലൈക്ക മിൻ ശൗഖിൻ അലാ**
**യാ ലൈത്ത കാനത്ത് ഖുവ്വത്തുത്ത്വയറാനി**

ആവേശത്തള്ളിച്ചയാൽ അങ്ങയുടെ സന്നിധിയിലേക്ക് പറന്നെത്തുന്നതിന് എന്റെ ദേഹം വെമ്പൽ കൊള്ളുകയാണ്. അഹോ എനിക്ക് പറക്കാനുള്ള കെൽപുണ്ടായിരുന്നെങ്കിൽ എന്ന് ആശിച്ചു പോകുന്നു.

اَللّٰهُمَّ صَلِّ عَلٰى مُحَمَّدٍ وَعَلٰى اٰلِ مُحَمَّدٍ كَمَا صَلَّيْتَ
عَلٰى اِبْرَاهِيْمَ وَعَلٰى اٰلِ اِبْرَاهِيْمَ اِنَّكَ حَمِيْدٌ مَّجِيْدٌ
اَللّٰهُمَّ بَارِكْ عَلٰى مُحَمَّدٍ وَعَلٰى اٰلِ مُحَمَّدٍ كَمَا بَارَكْتَ
عَلٰى اِبْرَاهِيْمَ وَعَلٰى اٰلِ اِبْرَاهِيْمَ اِنَّكَ حَمِيْدٌ مَّجِيْدٌ